# ഭക്തി

ദൈവത്തോടുള്ള പരമപ്രേമമാണ് ഭക്തി എന്ന് ഭക്തി ശാസ്ത്രം പറയുന്നു.
**"സാ തസ്മിൻ പരമ പ്രേമരൂപാ".**

മറ്റെല്ലാറ്റിനേക്കാളും ഉപരിയായിയുള്ള പ്രേമമാണ് ദൈവത്തോട് ഉണ്ടായിരിക്കേണ്ടത്. യേശുക്രിസ്തു ഭക്തിയേക്കുറിച്ച് പറഞ്ഞത്:- പൂർണ്ണ മനസോടെ, പൂർണ്ണ ശക്തിയോടെ, പൂർണ്ണ അത്മാവോടെ ദൈവത്തെ സ്നേഹിക്കുകയെന്നാണ്. ആത്മീയമായി അന്ധനാകാതിരിക്കണമെങ്കിൽ ഭക്തി വേണം, അതില്ലാത്തവർ കുരുടനാണ് എന്ന് വി. പത്രോസ് പറയുന്നു.

ഭക്തിയേ പലതരത്തിലാണ് മനുഷ്യർ കാണുന്നത്. ദൈവത്തിൽ നിന്നു എന്തെങ്കിലും കിട്ടുന്നതിനു വേണ്ടി ദൈവത്തെ ആശ്രയിക്കുന്നത് ഭക്തിയായി ചിലർ കണക്കാക്കുന്നു. വേറെ ചിലർ ദുഃഖത്തിൽ നിന്നും മോചനം നേടാൻ ദൈവത്തെ ആശ്രയിക്കുന്നവരാണ്. ദൈവത്തെയാശ്രയിക്കുന്ന പല തരം ആളുകളെ നാലായിട്ടാണ് ഭക്തിശാസ്ത്രങ്ങൾ തരം തിരിക്കുന്നത്.

1. **ആർത്തർ (ദുഃഖിതർ)** :- പലതരത്തിലുള്ള ദുഃഖവും പേറിയാണ് ജീവിതം പലരും തള്ളി നീക്കുന്നത്; അതിൽ നിന്നും മോചനത്തിനുവേണ്ടി അവർ ദൈവത്തെ ഭജിക്കുന്നു.

2. **അർത്ഥാർത്ഥി:-** ദൈവത്തിൽ നിന്ന് ഐശ്വര്യങ്ങൾ ആഗ്രഹിക്കുന്ന ഈക്കൂട്ടർ അതു ലഭിക്കുന്നതിനായി ദൈവത്തെ ഭജിക്കുന്നു. ഈ രണ്ടു തരക്കാരുമാണ് ഏറ്റവും കൂടുതലായി കണ്ടുവരുന്നത്. ഈ കൂട്ടരുടെ ഭക്തി ശരിയായ ഭക്തിയായി കണക്കാക്കുന്നില്ല. അത് ഒരുതരം കച്ചവട ഭക്തിയാണ്. അവർക്ക് ദൈവത്തോടല്ല സ്നേഹം എന്ന് വ്യക്തമാണ്.

3. **ജിജ്ഞാസു:-** ദൈവത്തെ അന്വേഷിക്കുന്ന ഒരു ചെറിയ വിഭാഗം ആളുകൾ ഏക്കാലത്തും ഉണ്ടായിരിക്കും. ഇവരെ ബുദ്ധിമാൻ എന്നാണ് ദൈവം തന്നെ പറയുന്നത്. ദൈവത്തെ അന്വേഷിക്കുന്ന ബുദ്ധിമാന്മാർ ഉണ്ടോ എന്നറിയുവാൻ ദൈവം സ്വർഗത്തിലിരുന്ന് ഉറ്റുനോക്കുന്നു. ഇല്ല ഒരുത്തനും ഇല്ല. അവരുടെസംഖ്യ വളരെ വിരളമായിരിക്കും എന്നാണ് ബൈബിളും പറയുന്നത്. ഇതേ വിഷയത്തെ ഭഗവാൻ ശ്രീകൃഷ്ണനും പറയുന്നുണ്ട്. "അനേകായിരങ്ങളിൽ ഒരുത്തൻ മാത്രമേ പരമാത്മാവിനെ അറിയാൻ വേണ്ടി അന്വേഷിക്കുന്നുള്ളൂ, അങ്ങനെ അന്വേഷിക്കുന്നവരിൽ ഒരാൾ മാത്രമേ പരമാത്മാവിനെ അറിയുന്നുമുള്ളൂ".

ജിജ്ഞാസുക്കൾ ദൈവത്തിൽ നിന്നും ഭൗതീകമായ ഒന്നും ആഗ്രഹിക്കുന്നില്ല. അവർ ആഗ്രഹിക്കുന്നത് ദൈവത്തെ കാണുവാൻ മാത്രമാണ്. ഭൗതീകാഗ്രഹങ്ങൾ ഉള്ളവർ ഒരിക്കലും ദൈവത്തെ കാണാൻ മാത്രമായി ആശ്രയിക്കാറില്ല. അഥവാ ലൗകീകമായ

ആഗ്രഹങ്ങൾ ഇല്ലാതാകുമ്പോൾ മാത്രമേ ഒരാൾ ദൈവത്തെ അന്വേഷിക്കുന്നുള്ളൂ. നിഷ്കാമഭക്തി എന്നാണ് ഇതിനെ പറയുന്നത്. ഭക്തിയിൽ ഉയർന്നതും ഇതാണ്. യഥാർത്ഥ ഭക്തന്മാരായി കണക്കാക്കുന്നതും ഇവരെയാണ്.

യേശുക്രിസ്തു പറഞ്ഞ "അന്വേഷിപ്പീൻ കണ്ടെത്തും" എന്നത് പ്രായോഗീകമാക്കാനാണ് ഈ കൂട്ടർ ശ്രമിക്കുന്നത്. ദൈവത്തെ കണ്ടെത്താനുള്ള ദാഹം എല്ലായിപ്പോഴും അവരെ ദൈവത്തെക്കുറിച്ചുള്ള ചിന്തയിലേക്ക് വലിച്ചുകൊണ്ടിരിക്കും. ഇങ്ങനെ ദാഹിക്കുന്നവരെയാണ് യേശുക്രിസ്തു മുന്നോട്ട് നയിക്കുന്നത്. മുമ്പ് പറഞ്ഞ രണ്ട് കൂട്ടരും എവിടേക്കും പോകാൻ തയ്യാറല്ല, അവരിൽ പരിവർത്തനം വരിക പ്രയാസമാണ്. ഈ ലോകത്തിന്റെ മായയിൽ മുങ്ങിക്കിടക്കുന്നവരാണ് അവർ. എന്നാൽ മൂന്നാമത്തെ കൂട്ടരാകട്ടെ ഇടക്കിടെ മീൻ വെള്ളത്തിന്റെ മുകളിലേക്ക് വരുന്നതുപോലെ മായാ സമുദ്രത്തിന്റെ മുകളിലേക്ക് വന്നുകൊണ്ടിരിക്കും. ഈ ലോകജീവിതത്തിന്റെ മാധുര്യം അവർക്ക് കൈപ്പായിട്ടാണ് തോന്നുക. അതിലൊന്നും സുഖം കണ്ടെത്താൻ കഴിയാതെ വരുമ്പോൾ ആണ് അവർ ജിജ്ഞാസുക്കളായി മാറുന്നത്. ലൌകീകത്തിൽ നിന്നും പൂർണ്ണമായി മനസ് വിട്ടിട്ടില്ലെങ്കിലും അതിന്റെ ചായ്‌വ് ദൈവത്തിലേക്കായിക്കഴിഞ്ഞിരിക്കുന്നു. അനേക കാലത്തെ പുണ്യപ്രവർത്തികളുടെ ഫലമായാണ് മനസിൽ ലൌകീക സുഖഭോഗങ്ങളോട് വിരക്തിതന്നെയുണ്ടാകുന്നത്. ഈ പ്രപഞ്ചത്തിന്റെ മായാ സ്വഭാവം തിരിച്ചറിയുക പ്രയാസമാണ് എങ്കിലും ജിജ്ഞാസുക്കൾക്ക് അതിനേക്കുറിച്ച് ഒരു ധാരണയുണ്ട്. ജീവാതാനുഭവങ്ങൾ അവരെ ചില പാഠങ്ങൾ പഠിപ്പിച്ചിരിക്കുന്നു. അതിന്റെ വെളിച്ചത്തിൽ അവർ നിത്യവും പരമവുമായ ആനന്ദത്തിന്റെ ഇരിപ്പിടമായ ദൈവത്തെ അന്വേഷിക്കുന്നു.

സ്വാഭാവീകമായി തന്നെ അവർ അൽപം അറിവുള്ളവരാണ്. ആ ജ്ഞാനത്തിന്റെ ഫലമായിട്ട് വിവേകം അവരിൽ ജനിക്കുന്നു, അവരുടെ ഭക്തി രണ്ടു ചിറകുള്ള പക്ഷിയാകയാൽ അതിന്റെ ഉത്ഭവസ്ഥാനത്തേക്കതിന് പറക്കാൻ കഴിയും. ജ്ഞാനവും വിവേകവുമാണ് ആ ചിറകുകൾ. അതിന്റെ ഫലമായി ഇന്ദ്രിയ വിഷയങ്ങളിലുള്ള ആസക്തി കുറഞ്ഞു വരുന്നു.

ആഗ്രഹങ്ങൾ ഒന്നുമില്ലാത്ത നിഷ്കാമഭക്തി മാത്രമേ ദൈവത്തിലേക്ക് അടുപ്പിക്കുന്നുള്ളൂ. യേശുവിൽ നിന്ന് കാഴ്ച്ച ലഭിച്ചവർ, മുടന്ത് സൌഖ്യമായവർ ഒന്നും പിന്നീട് യേശുവിനെ കാണുന്നുപോലുമില്ല. ദൈവത്തിൽ നിന്നും എന്തെങ്കിലും ആഗ്രഹിക്കുന്നവരും ദൈവത്തിന്റെ നാലാംകിട ഭക്തന്മാർ തന്നെയാണ്.

ദൈവം ആത്മാവാണ്, അതുകൊണ്ട് തൈലധാര പോലെ ഇടമുറിയാതെ സദാ സമയം ആത്മാവിനെ അനുസന്ധാനം ചെയ്യുന്നതാണ് ഉത്തമ ഭക്തി. ഇടുക്കവും ഞെരുക്കവുമുള്ള പാതയിലൂടെ യാത്ര ചെയ്യുന്നവർ അവരാണ്. യേശുവിനെ അനുഗമിക്കുന്നവർ, അവന്റെ ഉപദേശം ജീവിതത്തിലേക്ക് പകർത്തുന്നവർ വളരെ കുറച്ചുമാത്രമുള്ള ഈ ജിജ്ഞാസു സമൂഹമാണ്. നിഷ്കാമഭക്തി, ജ്ഞാനം, വിവേകം (ലൌകീക ഭോഗങ്ങ

ളോട് വൈരാഗ്യം മുതലായവയും കുറേ ദൈവീക സമ്പത്തുകളു (സത്ത് ഗുണങ്ങൾ) മാണവരുടെ കൈമുതൽ. ദൈവത്തെ കാണാൻ അവരുടെ ജീവൻ ദാഹിച്ചു കൊണ്ടിരിക്കും, കാണാൻ ഇതുവരെ കഴിയാത്തതിൽ ദുഃഖിക്കുകയും ചെയ്യുകൊണ്ടിരിക്കും. അവരെക്കുറിച്ച് യേശു പറഞ്ഞു:- "ദുഃഖിക്കുന്നവർ ഭാഗ്യവാന്മാർ അവർക്ക് ആശ്വാസം ലഭിക്കും".

ദൈവത്തെ കണ്ടെത്താൻ വേണ്ടി കഠിനമായി അധ്വാനിക്കുന്നവരാണവർ. യേശു പറഞ്ഞു: അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായവരെ എന്റെയടുക്കൽ വരുവിൻ ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം. ദൈവത്തിന്റെ നീതി അന്വേഷിക്കുന്നവരാണവർ. ദൈവത്തിന്റെ ഇഷ്ടമാണ് ദൈവനീതിയെന്ന് പറയപ്പെടുന്നത്. ഓരോരുത്തരും എന്തു ചെയ്യണം എന്തു ചെയ്യരുത് എന്നുള്ള ദൈവത്തിന്റെ നിയമങ്ങളെയാണ് നീതി എന്ന് പറയുന്നത്. അത് ഓരോ തരക്കാർക്കും വ്യത്യസ്ഥമായിരിക്കും. അതുകൊണ്ട് അത് അന്വേഷിച്ചു കണ്ടെത്തേണ്ടിയിരിക്കുന്നു. യേശു പറഞ്ഞു: മുമ്പേ അവന്റെ രാജ്യവും നീതിയും അന്വേഷിപ്പീൻ. ദൈവത്തിന്റെ ഇഷ്ടം എന്തെന്ന് അറിഞ്ഞ് അത് പ്രവർത്തിച്ച് ദൈവത്തെ പ്രസാദിപ്പിക്കുന്നവർക്ക് മാത്രമാണ് സ്വർഗരാജ്യത്തിൽ പ്രവേശിക്കാൻ കഴിയുന്നത്.

**4. ജ്ഞാനികൾ:-** ദൈവത്തെ അറിഞ്ഞവരാണവർ; ആത്മാവിനെ അനുഭവിച്ചറിഞ്ഞ് ആത്മാവിൽ ഏകീഭവിച്ചവർ. അവർ സദാ ദൈവത്തെ സ്നേഹിക്കുകയും ദൈവത്തിന്റെ ഇഷ്ടം പ്രവർത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. വളരെ വളരെ വിരളം പേർ മാത്രമേ ഈ കൂട്ടത്തിൽ ഉണ്ടാകൂ.

ഭക്തനുണ്ടായിരിക്കേണ്ട യോഗ്യതകൾ.

1. അർത്ഥിത്വം:- ആ വിഷയം ഗ്രഹിക്കണമെന്ന അതിയായ ആഗ്രഹം.

2. സാമർത്ഥ്യം:- ചിലർക്ക് ആഗ്രഹമുണ്ടാകും, പക്ഷെ അത് ഗ്രഹിക്കാനുള്ള കഴിവുണ്ടായിരിക്കുകയില്ല. ആഗ്രഹം മാത്രം പോരാ അതിനുള്ള സാമർത്ഥ്യവുമുണ്ടായിരിക്കണം. അതിനുള്ള മേധാശക്തിയും, പഠിക്കാനുള്ള പരിചയവും ആവശ്യമാണ്. ചിലർ ബാല പാഠങ്ങൾ മാത്രം ഗ്രഹിക്കാൻ കഴിവുള്ളവരാണ്. അതു പഠിച്ചതിന് ശേഷം മാത്രമേ ഉയർന്ന പാഠങ്ങൾ ഗ്രഹിക്കാൻ കഴിയൂ.

3. വിശ്വാസം:- പഠിക്കാൻ പോകുന്ന വിഷയത്തിലും അത് പറയുന്ന ആളിലും വിശ്വാസം ഉണ്ടായിരിക്കണം. ഒരു ഗുരുവിന്റെ മുഖത്തു നിന്ന് പഠിക്കുന്ന വിദ്യയാണ് സഫലമാകുന്നത്.

ഭക്തിമാർഗത്തിന്റെ വാതിൽ വിശാലമായിതുറന്നിട്ടിരിക്കുകയാണ്. ദൈവാനുഗ്രഹത്തിലും, മോക്ഷത്തിലും വിശ്വാസമുണ്ടായിരുന്നാൽ ഭക്തി സാധന ആരംഭിക്കാം.

നിരക്ഷരതയോ, പാപാചരണമോ ഒന്നും ഭക്തി സാധനയ്ക്ക് തടസ്സമല്ല. കൊടിയ പാപങ്ങൾ ചെയ്യുന്നവനായിരുന്നാലും ദൈവത്തെ ഭജിക്കുന്നു എങ്കിൽ സജ്ജനമായിട്ട് അവനെ കാണം എന്ന് ഭഗവാൻ ശ്രീകൃഷ്ണൻ ഭഗവത് ഗീതയിൽ പറയുന്നുണ്ട്. പാപികളെ രക്ഷിക്കാനാണ് താൻ വന്നത് എന്ന് യേശുവും പറയുന്നു.

പലജ്ഞാനികളും ഭക്തിമാർഗം അവലംബിച്ചിട്ടുണ്ട്. നേരിട്ട് ദൈവത്തിലേക്ക് എത്തിക്കാൻ ഭക്തിക്ക് കഴിയുമെന്നുള്ളതുകൊണ്ട് അത് അപകടമില്ലാത്തതും, മനുഷ്യന് സഹജവും, എളുപ്പവുമാണ്.

ഭക്തിയെ കുറിച്ച് പലരും ധരിച്ചുവെച്ചിരിക്കുന്നത് ചില ആചാരങ്ങളും, വിശ്വാസങ്ങളും ഒക്കെയാണ് ഭക്തിയെന്നാണ്. ഭയം കൊണ്ടോ, ഭൌതീകഭോഗങ്ങൾക്ക് വേണ്ടിയോ ഉള്ള ഈശ്വരഭജനവും യഥാർത്ഥ ഭക്തിയും തമ്മിൽ വളരെ അന്തരമുണ്ട്.

സ്വാർത്ഥ ചിന്തയൊന്നുമില്ലാതെ കവിഞ്ഞൊഴുകുന്ന സ്നേഹത്തോടേ മനസ് നിരന്തരം ദൈവത്തിലേക്ക് തിരിയുന്നതിനെ ഭക്തി എന്നു പറയുന്നു, ആ തരം ഭക്തിയാണ് ദൈവത്തിലേക്ക് മനുഷ്യനെ അടുപ്പിക്കുന്നത്. ദൈവത്തിന്റെ മഹത്വം കേൾക്കുകയോ ചിന്തിക്കുകയോ ചെയ്യുമ്പോൾ ഹൃദയം അലിഞ്ഞില്ലാതായി ദൈവത്തിലേക്ക് പ്രവഹിക്കുന്നതാണ് യഥാർത്ഥ ഭക്തിയുടെ സ്വരൂപം.

ദൈവത്തിന്റെ മഹത്വങ്ങളേക്കുറിച്ചും, സ്വരൂപത്തെക്കുറിച്ചും അറിവുണ്ടായതിന് ശേഷം ദൈവത്തോട് തോന്നുന്ന ദൃഢമായ സ്നേഹത്തെയാണ് ഭക്തികൊണ്ടുദ്ദേശിക്കുന്നത്. വികാര പാരവശ്യതയും, മറ്റു മതങ്ങളെ വെറുക്കുന്നതും, മതഭ്രാന്തുമാണ് ഭക്തിയെന്ന് ചിലർ കരുതുന്നു. സ്നേഹവും സഹിഷ്ണുതയും അല്ലാത്ത വികാരങ്ങൾ പലപ്പോഴും ദോഷമാണ് ചെയ്യുന്നത്. മറ്റു മതങ്ങളേയോ അവരുടെ അവർ വിശ്വസിക്കുന്ന ദൈവത്തേയോ നിന്ദിക്കുകയോ പരിഹസിക്കുകയോ ചെയ്യുമ്പോൾ തന്റെ ദൈവത്തെത്തന്നെയാണ് അത് ചെയ്യുന്നത് എന്ന് ഒരു ഭക്തൻ അറിഞ്ഞിരിക്കണം. ഒരു ദൈവത്തെ പല തരത്തിൽ പലരീതിയിൽ ആരാധിക്കാൻ മനുഷ്യന് അവകാശം ഉണ്ട് എന്ന് ഒരു ഭക്തൻ മനസിലാക്കിയിരിക്കണം. ശരിയേത് തെറ്റേത് എന്ന് ന്യായം വിധിക്കേണ്ടത് ദൈവത്തിന് വിട്ടു കൊടുക്കുക. ശരിയും തെറ്റും തിരിച്ചറിയാൻ ഉള്ള കഴിവ് ആർക്കുണ്ട്?. ആരാധനാ സമ്പ്രദായത്തെയല്ല ദൈവം നോക്കുന്നത് അവന്റെ മനസിന്റെ ഭാവത്തെയാണ്, ഹൃദയത്തെയാണ്.

മോക്ഷത്തിലേക്ക് എത്തിക്കുന്ന ഭക്തി എന്താണ് എന്നറിയാതെ തന്റെ വിശ്വാസവും ധാരണയുമാണ് ശരിയെന്നു കരുതുന്നവർ അൽപജ്ഞാനികളാണ്. ഭക്തിയെ ഒരു പക്ഷിയായി കണ്ടാൽ ജ്ഞാനം അതിന്റെ ഒരു ചിറകാണ്. ദൈവീക വിഷയങ്ങളെക്കുറിച്ച് ഒരു സമാന്യ ജ്ഞാനം ഒരു യഥാർത്ഥ ഭക്തനുണ്ടായിരിക്കണം. മനുഷ്യൻ സ്നേഹിക്കുന്ന വിഷയങ്ങളേക്കുറിച്ചും, വ്യക്തികളേക്കുറിച്ചും കൂടുതൽ അറിയാൻ അവൻ സദാ

ശ്രമിച്ചുകൊണ്ടിരിക്കും. ദൈവത്തെ യഥാർത്ഥത്തിൽ സ്നേഹിക്കുണ്ടെങ്കിൽ ദൈവ ത്തേക്കുറിച്ച് കൂടുതൽ അറിയാൻ അവൻ പരിശ്രമിച്ചു കൊണ്ടിരിക്കും. അറിഞ്ഞിട ത്തോളം മതിയെന്നു തോന്നുന്നത് യഥാർത്ഥ ഭക്തിയുടെ അഭാവമാണ് കാണിക്കുന്നത്. അതുകൊണ്ട് ദൈവീക വിഷയങ്ങളേക്കുറിച്ചറിയേണ്ടത് അവന്റെ കടമയാണ്. മുമ്പേ അവന്റെ രാജ്യവും, നീതിയും അന്വേഷിപ്പീൻ എന്നാണ് യേശു ക്രിസ്തു പറഞ്ഞത്. മനു ഷ്യൻ പലതും അന്വേഷിച്ചറിയേണ്ടതുണ്ട് എന്നാണ് യേശു സൂചിപ്പിച്ചതും. ദൈവം എന്ന് കേട്ടതുകൊണ്ട് ദൈവത്തെക്കുറിച്ച് ഒന്നും അറിയുന്നില്ല. ദൈവത്തിന്റെ സ്വരൂ പം, സ്വഭാവം, ദൈവീക നിയമങ്ങൾ, ദൈവത്തെ പ്രീതിപ്പെടുത്താൻ മനുഷ്യൻ ചെ യ്യേണ്ടത്, തുടങ്ങി നിരവധി കാര്യങ്ങൾ അറിയുകയുമത് പ്രവർത്തിയിൽ കൊണ്ടുവരിക യും ചെയ്യുന്നവനാണ് യഥാർത്ഥ ഭക്തൻ. അതുകൊണ്ട് ദൈവീക വിഷയങ്ങളേക്കുറി ച്ചുള്ള ജ്ഞാനം ഭക്തിമാർഗത്തിൽ ഒഴിച്ചു കൂടാൻ പറ്റാത്തതാണ്.

പക്ഷിയുടെ രണ്ടാമത്തെ ചിറക് ലൌകീക വിരക്തിയാണ്. ഈ ലോകം സത്യമാണ് എന്നാണ് മായയ്ക്കടിമപെട്ടവർ കരുതുന്നതും, അവർക്കനുഭവപ്പെടുന്നതും. ഈ ലോക ജീവിതം അവരെ സംബന്ധിച്ചിടത്തോളം പരമസത്യവും, മരണാനന്തര ജീവിതം സങ്ക ൽപവും മാത്രമാണ്. ലൌകീക സുഖഭോഗങ്ങളിൽ ആസക്തി അജ്ഞാനത്തിന്റെ സൃ ഷ്ടിയാണ്.

ലൌകീക വസ്തുക്കളിൽ നിന്നും സുഖം കിട്ടുന്നു എന്ന് ധരിക്കുന്നത് തന്നെ അജ്ഞാന മാണ്. സുഖം എവിടെനിന്നും വരുന്നു എന്ന്, നിരന്തരം അതനുഭവിക്കുന്നുഎങ്കിലും പല രും ചിന്തിക്കാറെയില്ല. അൽപനേരം ശാന്തമായിരുന്നു ചിന്തിച്ചാൽ ആർക്കും മനസി ലാക്കാവുന്ന അത്ര എളുപ്പമാണത്. സുഖം എങ്ങനെയുണ്ടാകുന്നു, എവിടെനിന്നുണ്ടാകു ന്നു. എന്ന് ചിന്തിക്കുക. അത് നിത്യ അനുഭവമാകയാൽ കണ്ടെത്തുക ലളിതമാണ്.

രുചികരമായ ഭക്ഷണം കഴിക്കുമ്പോൾ സ്വാദുണ്ടാകുന്നതും, അതിന്റെ സുഖം അനുഭവി ക്കുന്നതും സുപരിചിതമാണെങ്കിലും അതുണ്ടാകുന്നത് നമ്മുടേ ഉള്ളിൽ തന്നെയാണ്. വെളിയിൽ ആഹാരത്തിൽ നിന്നാണെങ്കിൽ പനി പിടിച്ചിരിക്കുമ്പോഴും അതേ രുചിയു ണ്ടാകണം. അപ്പോൾ കൈപ്പനുഭവപ്പെടുത്തുന്നത് ഏവർക്കും സുപരിചിതമാണ്.

ദാമ്പത്യജീവിതത്തിൽ ഭാര്യ ഭർത്താവിൽ നിന്ന് സുഖം കിട്ടുന്നു എന്നും ഭാര്യയിൽ നിന്നു സുഖം കിട്ടുന്നു എന്നും ഭർത്താവും ധരിക്കുന്നു. വാസ്തവത്തിൽ സുഖം ഉണ്ടാകുന്നത് ഉള്ളി ൽ നിന്നാണ് എന്ന് ചിന്തിച്ചാൽ മനസിലാകും. അതുകൊണ്ടു മനസിൽ സുഖമില്ലാത്ത പ്പോൾ ഭാര്യയുടെ സാമീപ്യം പോലും ചിലർക്ക് അരോചകമായി തോന്നുന്നു. ഉള്ളിൽ ഉള്ള സുഖത്തെ ഉണർത്താൻ മാത്രമെ വെളിയിൽ ഉള്ള വസ്തുക്കൾക്ക് കഴിയുന്നുള്ളു എങ്കിലും വെളിയിൽ നിന്ന് സുഖം കിട്ടുന്നു എന്ന് എല്ലാവരും ധരിക്കുന്നു.

ഇതിനെ മോഹം എന്നാണ് പറയുന്നത്. തെറ്റായി ധരിപ്പിക്കുന്ന ഈ മോഹം മായയു ടേതാണ്. വെളിയിൽ ഒന്നിനും സുഖം തരാൻ കഴിയില്ല എന്ന് അറിയാത്തതുകൊണ്ട് മനുഷ്യൻ വെളിയിൽ സുഖം തേടിക്കൊണ്ടിരിക്കുന്നു.

ദൈവം സുഖ സ്വരൂപനാണ്, ആനന്ദ സ്വരൂപനാണ്. മനുഷ്യന്റെയുള്ളിൽ വസിച്ചു കൊണ്ട് അവന് സുഖം, ശാന്തിയെല്ലാം അനുഭവപ്പെടുത്തുന്നത് ദൈവം തന്നെയാ ണ്. ആനന്ദ സ്വരൂപമായിട്ടാണ് മനുഷ്യനെ ദൈവം സൃഷ്ടിച്ചതു.

മനുഷ്യൻ ദൈവത്തിന്റെ ശരിപ്പകർപ്പാണ്, സ്വരൂപമാണ്. എല്ലാം ദൈവം അവന് അ ച്ചാരമായി നൽകിയിട്ടുമുണ്ട്. മനുഷ്യന്റെ നിത്യത, (മോക്ഷം, രക്ഷ) അവന്റെ ഹൃദയ ത്തിൽ ദൈവം വെച്ചിരിക്കുന്നു എന്ന് ജ്ഞാനിയായ ശലോമോൻ "സഭാപ്രസംഗി" യി ൽ പറയുന്നുണ്ട്. ഉള്ളിൽ ഇരുന്ന് സുഖവും സന്തോഷവും തരുന്ന ദൈവത്തെ അറിയാ തെ, അഥവാ ദൈവത്തിൽ നിന്നും സുഖവും സന്തോഷവും കിട്ടുന്നു എന്നറിയാതെ വെളിയിൽ നിന്ന് കിട്ടുന്നു എന്ന് ധരിച്ച് അതിന്റെ പിന്നാലെ പാഞ്ഞുകൊണ്ടിരിക്കുന്ന മനുഷ്യൻ എത്ര അജ്ഞാനിയാണ് എന്ന് ചിന്തിക്കുക. നാവിനു രുചിനൽകുന്നത് ദൈ വം തന്നെയാണ്. ദൈവം മനുഷ്യനുള്ളിൽ ഇല്ലായിരുന്നെങ്കിൽ രുചിമാത്രമല്ല മനുഷ്യ ൻ തന്നെയുണ്ടാകുമായിരുന്നില്ല. മനുഷ്യൻ മായയ്ക്ക് കീഴ്പ്പെട്ടിരിക്കയാൽ മോഹത്തിന്റെ അടിമയാണ്. രക്ഷ പ്രാപിക്കേണ്ടത് ഈ മായയിൽ നിന്നാണ്. അതിന് ജ്ഞാനം ആവശ്യമാണ്.

ചിലകാര്യങ്ങൾ മനുഷ്യന് അറിയാം, പക്ഷെ അനുഭവമില്ല. സുഖം മനുഷ്യന് അനു ഭവമുണ്ട് പക്ഷെ അതെവിടെ നിന്ന് എന്ന അറിവില്ല. അനുഭവവും അറിവും ഒന്നിച്ചു ണ്ടാകുന്നതിനെയാണ് ശരിയായ "അറിവ്" എന്ന് പറയുന്നത്. അതാണ് "സാക്ഷാൽ ക്കാരം" എന്നറിയപ്പെടുന്നത്. വെളിയിൽ ഒന്നിനും തന്നെ സുഖിപ്പിക്കാൻ കഴിയില്ല എ ന്നറിയുമ്പോൾ അവൻ സുഖിപ്പിക്കുന്നവനെ തേടിപ്പോകുന്നു. ജ്ഞാനം പ്രകാശിക്കാൻ തുടങ്ങുന്നതോടെ മനുഷ്യന് വിവേകം ഉണ്ടാകുന്നു, വെളിയിൽ ഉള്ള വസ്തുക്കളോട് വിര ക്തിയും ഉണ്ടാകുന്നു. ശലോമോൻ ആയിരം ഹോമയാഗങ്ങൾ നടത്തി ദൈവത്തെ പ്ര സാദിപ്പിച്ച് ജ്ഞാനവും വിവേകവും വരമായി സ്വീകരിച്ചതു ബൈബിളിൽ രേഖപ്പെടു ത്തിയിട്ടുണ്ട്. ജ്ഞാനത്തിന്റെ അഭാവത്തിൽ വിവേകമില്ലായ്മയും, തെറ്റിദ്ധാരണ (മോഹം)യും മൂലം അവൻ മായയ്ക്ക് അടിമപ്പെട്ട് കഴിയുന്നു. ദൈവത്തോട് ഭക്തിയോ ടൊപ്പം ജ്ഞാനവിവേകങ്ങൾ ഉണ്ടാകുമ്പോൾ മനസിൽ വൈരാഗ്യം ലൗകീക സുഖ ഭോഗവസ്തുക്കളോട് ഉണ്ടാകുന്നു. അങ്ങനെയുള്ളവരാണ് എല്ലാം ത്യജിച്ച് ദൈവത്തെ അനുഗമിക്കുന്നത്.

ഭക്തിയാകുന്ന പക്ഷി ജ്ഞാന വിവേകങ്ങൾ ആകുന്ന രണ്ട് ചിറകുകൊണ്ട് ആത്മാവാ യ ദൈവത്തിലേക്ക് പറക്കുന്നു. ചിറകുകൾ ഇല്ലാത്ത ഭക്തന്മാർ എവിടെയും എത്തി ച്ചേരുന്നില്ല. ജ്ഞാന വിവേകത്താൽ ലൗകീക സുഖഭോഗങ്ങളിൽ വിരക്തി വന്നവ രാണ് വരം ലഭിച്ചവർ. അവരാണ് ഭക്തന്മാർ.

## പരമപ്രേമം (ഭക്തി) കാമരൂപമല്ല, ത്യാഗരൂപമാണ്

ദൈവത്തിലേക്കുള്ള മനസിന്റെ പ്രവാഹമാണ് പരമപ്രേമം. എന്നാൽ ലൌകീക സ്നേഹം ആഗ്രഹത്തിന്റേയും, ആസക്തിയുടേയും ഫലമായി ഉണ്ടാകുന്നതാണ്. പ്രേമിക്കുന്ന ദൈവത്തിനുവേണ്ടി എല്ലാം ത്യജിക്കുന്നതാണ് ഭക്തി അഥവാ പ്രേമം. എന്നാൽ ലൌകീക വിഷയങ്ങളിൽ ത്യജിക്കുകയല്ല സ്വീകരിക്കുകയാണ് ചെയ്യുന്നത്. ദൈവത്തെ ആഗ്രഹിക്കുന്ന മനസ് കടലിന്റെ ആഴം അളക്കാൻ പോയ ഉപ്പു പാവയേപ്പോലെ ദൈവത്തിൽ ലയിച്ച് ഒന്നായിത്തീരുകയാണ് ചെയ്യുന്നത്. ഇവിടെ ജീവനും മനസും ത്യാഗം ചെയ്യപ്പെടുന്നു. ലൌകീകത്തിൽ അതൊരിക്കലും സംഭവിക്കുന്നില്ല.

സാധാരണമനുഷ്യന്റെ കർമ്മങ്ങൾ അവനും കുടുംബത്തിനുംവേണ്ടിയാണെങ്കിൽ ഭക്തന്റെ കർമ്മങ്ങൾ എല്ലാം ദൈവത്തിനു വേണ്ടിയാണ്. തനിക്ക് പ്രതിഫലം കിട്ടണമെന്ന ആഗ്രഹം അവനില്ല. നിഷ്കാമമായ(ഫലത്തിൽ ആഗ്രഹമില്ലാത്ത) കർമ്മങ്ങൾ ദൈവത്തിനുള്ള ആരാധനയായി മാറുന്നു. വിശക്കുന്നവന് ആഹാരം കൊടുക്കുമ്പോൾ അത് ദൈവത്തിനുള്ള പൂജയായി മാറുന്നു.

ബുദ്ധിയിൽ ജ്ഞാനവും വിവേകവും ചിത്തത്തിൽ (ഹൃദയത്തിൽ) ഭക്തിയും (ദൈവത്തോട് പരമ പ്രേമവും) ഉള്ളവനാണ് യഥാർത്ഥ ഭക്തൻ എന്നാണ് ഭക്തിശാസ്ത്രങ്ങൾ പറഞ്ഞിട്ടുള്ളത്. മനുഷ്യൻ, പ്രപഞ്ചം ഇത് രണ്ടും എന്താണ്, എങ്ങനെയുണ്ടായി എന്ന അന്വേഷണത്തിലാണ് ദൈവം മൂന്നാമതായി വരുന്നത്. പിന്നേടങ്ങോട്ട് പോകുമ്പോൾ ദൈവം ഒന്നാം സ്ഥാനത്തും ജീവൻ രണ്ടാം സ്ഥാനത്തും പ്രപഞ്ചം മൂന്നാം സ്ഥാനത്തും വരുന്നു. ഈ ഘട്ടത്തിലാണ് യേശുവിന്റെ(ഗുരുവിന്റെ)ആവശ്യം പ്രധാനമായി ആവശ്യമാകുന്നത്. കാരണം പിന്നീടങ്ങോട്ട് പോകാൻ വഴിയറിയുന്ന ഒരാൾ വേണം. ഗുരു പറയുന്നതാണ് അഭ്യസിക്കേണ്ടത് അഭ്യാസം തികയുമ്പോൾ ശിഷ്യൻ ഗുരുവിനെപോലെയായിത്തീരുന്നു. ഗുരു സത്ഗുരു അല്ലെങ്കിൽ അദ്ദേഹം എന്താണോ, അതാണ് ആയിത്തീരാൻ പോകുന്നത്.